# പിണക്കം

(15—ാം പേജിൽനിന്നു തുടർച്ച)

മായി ജീവിക്കാമെന്ന അഹങ്കാരമാണെങ്കിൽ വിവാഹമോചനത്തിനു ഞാൻ തയ്യാറാണ്. പക്ഷേ എന്റെ മോളേ ഞാൻ നിനക്കു തരില്ല.''

എന്തോ പറയാൻ ഒരുങ്ങിയെങ്കിലും ഒന്നും മിണ്ടാതെ അമ്മ അകത്തേക്കു പോയി. അച്ഛന്റെ മുഖവും ആകെ വല്ലാതെയിരുന്നു. ഒന്നും മനസ്സിലാക്കാതെ, ഭയത്തോടെ അച്ഛനെ കെട്ടിപ്പിടിച്ചു. ശിരസ്സിൽ തലോടിക്കൊണ്ട് അച്ഛൻ ചോദിച്ചു.

''മോള് അച്ഛനെ വിട്ടുപോവ്വോ?''

പൊടുന്നനെ മറുപടി പറഞ്ഞു.

''ഇല്ല.''

''മോള് അച്ഛനെ വിട്ടു പോവരുത്. അമ്മേവിട്ടും പോവരുത്. അച്ഛനും അമ്മയ്ക്കും മോളേ വേണം.''

ലിസിക്കും, സുമയ്ക്കും, റാണിക്കുമെല്ലാം അമ്മയും അച്ഛനുമുണ്ട്. അവരമ്മേം അച്ഛനേം വിട്ടു പോവില്ലല്ലോ. പിന്നെ താനെങ്ങനെ പോകും. കുട്ടിക്ക് അദ്ഭുതം തോന്നി. അവർക്ക് അമ്മേം അച്ഛനും മാത്രമല്ല അനിയനും അനിയത്തീം ഉണ്ട്. ഒരു ദിവസം അനിയനെ വേണമെന്നു പറഞ്ഞു വാശിപിടിച്ചപ്പോൾ അച്ഛൻ പറഞ്ഞു.

''അച്ഛനോടു പിണങ്ങരുതെന്ന് മോളമ്മയോടു പറയൂ. അപ്പോൾ മോൾക്കനിയനെ കിട്ടും.''

ഒന്നു പറയാൻ പേടിയായിരുന്നു. ഇപ്പോൾ അമ്മയുടെ പിണക്കം മാറിയല്ലോ? ഇനി അനിയനെ കിട്ടുമോ എന്ന് ചോദിക്കാനായി കുട്ടി വിളിച്ചു.

''അമ്മേ...'' നിശ്ശബ്ദം അമ്മ ഉറങ്ങുന്നു. പിന്നീടവൾ വിളിച്ചില്ല. കുഞ്ഞനിയനെ സ്വപ്നം കണ്ടുകൊണ്ട് മയങ്ങി.

തുടുത്തശരീരവും ചുരുണ്ടമുടിയുമുള്ള ഉണ്ണികൃഷ്ണനേപ്പോലുള്ള കുഞ്ഞനിയൻ. അവൻ പൊട്ടിച്ചിരിച്ചുകൊണ്ടോടുകയാണ്. അച്ഛനും അമ്മയും ചിരിച്ചുകൊണ്ട് പിന്നാലെ ഓടുന്നു. കുട്ടിയും കൂടത്തിലോടാൻ ശ്രമിച്ചു. ഇല്ല. കാലനങ്ങുന്നില്ല. പൂഴിയിൽ ആണ്ടാണ്ടുപോകുന്നതുപോലെ. മുമ്പിൽ നരസിംഹം. കഥകളിയിൽ കണ്ട ക്രൂർത്ത നഖങ്ങളുള്ള നരസിംഹം. ഉറക്കെ നിലവിളിക്കണമെന്നു തോന്നി. ശബ്ദം പുറത്തേക്കു വരുന്നില്ല. ഇറുക്കിപ്പൂട്ടിയ കണ്ണുകൾ ഭയത്തോടെ മെല്ലെ മെല്ലെ തുറന്നപ്പോൾ വിശ്വസിക്കാൻ കഴിഞ്ഞില്ല. മുന്നിൽ അമ്മയുടെ കണ്ണുനീരൊപ്പുന്ന അച്ഛൻ. കുട്ടിക്ക് തുള്ളിച്ചാടണമെന്നു തോന്നി. അമ്മയെയും അച്ഛനേയും ഒരുമിച്ചു കെട്ടിപ്പിടിക്കണമെന്നു തോന്നി. അച്ഛനെ വിളിക്കാൻ ഒരുങ്ങിയപ്പോൾ വഴങ്ങാത്തനാവിൽ നിന്നും വികൃതമായ ശബ്ദം. അടുത്തെത്തുന്ന നിഴലുകൾ.

''നോക്കൂ... മോളേ. മോളുടെ അച്ഛൻ വന്നു... നോക്കൂ....

''അയ്യോ... കണ്ണു മറിഞ്ഞു മറിഞ്ഞു പോകുന്നു.'' അമ്മയുടെ ശബ്ദം പൊട്ടിക്കരച്ചിലായപ്പോൾ അച്ഛൻ തന്നെ കെട്ടിപ്പിടിച്ചിരിക്കുന്നതായി കുട്ടി അറിഞ്ഞു.

''രക്ഷിക്കൂ.. എന്റെ മോളേ...'' കാലടി ശബ്ദങ്ങൾ. അകന്നകന്നു പോകുന്നവ. അടുത്തടുത്തുവരുന്നവ. അകലുന്നവ. അടുക്കുന്നവ.

അവസാനം, ഏററവും അവസാനം കുട്ടി കണ്ടു. അച്ഛൻ അമ്മ, നടുവിൽ ഉണ്ണികൃഷ്ണനെപ്പോലുള്ള കുഞ്ഞനിയൻ. ബോധശൂന്യയായ അമ്മയെ അച്ഛൻ പൊടുന്നനെ താങ്ങുന്നതു കാണുന്നതിനു മുമ്പ് അവളുടെ കണ്ണുകൾ അടഞ്ഞു, എന്നെന്നേക്കുമായി.

— —

ശ്രീനിവാസനും ഗണപതിയുംകൂടി ഉത്തപ്പയിൽനിന്ന് ഒരുവിധത്തിൽ തോക്ക് പിടിച്ചുവാങ്ങി.

രംഗം ശാന്തമായി. ഉത്തപ്പ നിന്നു കിതച്ചു. അയാൾ കസേരയിൽച്ചെന്നു വീണ് ഒരു കൊച്ചുകുഞ്ഞിനെപ്പോലെ പൊട്ടിക്കരഞ്ഞു. ശ്രീനിവാസൻ പലതും പറഞ്ഞു: സമാധാനിപ്പിക്കാൻ നോക്കി.

ഒന്നും ചെയ്യാൻ കഴിയാതെ, ഒന്നും പറയാൻ കഴിയാതെ സഹദേവൻ നിന്നു. വിയർത്തു കുളിച്ചു ചുമരുംചാരി നില്ക്കുന്നു ഗണപതി. ദേവമ്മ തറയിൽ കമഴ്ന്നു വീണു വിങ്ങിക്കരയുന്നു. കുട്ടമ്മ മൂലയിലെവിടെയോ ഉണ്ട്. ചോന്തക്കിയും ബോജ്കിയും ഗംഗമ്മയും വിതുമ്പിക്കൊണ്ടിരിക്കുന്നു.

അയാളുടെ ചുററും ശബ്ദങ്ങൾ ഇരമ്പുന്നതായി തോന്നി.

**അടുത്ത ലക്കത്തിൽ**

**"യാത്ര"**

**കഥ തുടരുന്നു**

''ഒരച്ഛന്റെ വേദന സഹദേവന് ഇപ്പോൾ മനസ്സിലാവില്ല. പക്ഷേ, ഒരു മനുഷ്യന്റെ വേദന മനസ്സിലാവുമല്ലോ. ഞങ്ങളെ വെറുതെ വിടൂ സഹദേവൻ. ഐ ബെഗ് യുവർ കൈൻഡ്നസ്...'' ഉത്തപ്പയുടെ സ്വരം.

''ഞാൻ നാളെ പോകുന്നു സഹദേവൻ. ഞാനിവിടെ നിന്നാൽ കുഴപ്പങ്ങൾ വർദ്ധിക്കും. ഒരിക്കലും തിരിച്ചുവരാതിരിക്കാൻ ഞാൻ പോകുന്നു. എനിക്കിനി ഇവിടെ ഒന്നും ബാക്കിയില്ല.'' ഗണപതിയുടെ സ്വരം.

ദേവമ്മ തടവിലായിരുന്നു. അവൾ പട്ടിണിയായിരുന്നു. അവൾക്കു പൊതിരേ തല്ലുകൊണ്ടു.

ആർത്തിരമ്പുന്ന ശബ്ദം. ശബ്ദങ്ങളുടെ പാരാവാരതരംഗപരമ്പര. സഹദേവൻ പതിയെ പുറത്തേക്കു കടന്നു. ഇരുട്ടിലൂടെ അസ്തപ്രജ്ഞനായി അയാൾ നടന്നു. അയാൾ സ്വയം ചോദിച്ചു.

ഞാനെന്തു ചെയ്യും ദൈവമേ!

ഞാനെന്തു ചെയ്യണം.....?

# സീതാബാരി

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

രാജസ്ഥാൻ സംസ്ഥാനത്തിൽ കോട്ടാ ജില്ലയിലെ കെൽവാരാ ഗ്രാമത്തിനു സമീപമുള്ള സീതാബാരി എന്ന സ്ഥലത്തു പ്രകൃതിരമണീയമായ വനമദ്ധ്യത്തിൽ ഒരു സങ്കേതമുണ്ട്. ഐതിഹ്യപ്രകാരം ഇവിടെയാണ്, രാമപരിത്യക്തയായ സീതയെ ലക്ഷ്മണൻ ഉപേക്ഷിച്ചത്. ജ്യേഷ്ഠന്റെ ഉത്തരവനുസരിച്ചു സീതയെ ഉപേക്ഷിക്കുവാനായി, ഇവിടെയെത്തിയ അവസരത്തിൽ സീതാദേവി ദാഹവിവശയായിത്തീർന്നു യാത്ര തുടരുവാൻ നിർവാഹമില്ലാത്ത നിലയായി. ദാഹജലം കൊണ്ടുവരുവാൻ ലക്ഷ്മണനോടു ദേവി അപേക്ഷിച്ചു. ദേവിയെ ഒരു വൃക്ഷത്തണലിൽ വിട്ടിട്ടു ജലം തേടി ലക്ഷ്മണൻ പുറപ്പെട്ടു. ക്ഷീണിച്ചുതളർന്ന സീതാദേവി വൃക്ഷഛായയിൽ വിശ്രമിച്ചു. ലക്ഷ്മണൻ ജലം തേടി കാട്ടിലേക്കു നടന്നു. ആവുന്നിടത്തെല്ലാം വെള്ളംതേടി ലക്ഷ്മണൻ അലഞ്ഞുതിരിഞ്ഞു. എന്നാൽ എങ്ങും ജലം കണ്ടെത്തിയില്ല. പരാജിതനായി മടങ്ങിയെത്തി വിവരം ദേവിയെ ധരിപ്പിക്കുവാനുള്ള കരുത്തു ലക്ഷ്മണനുണ്ടായിരുന്നില്ല. ഗത്യന്തരമില്ലാതെ ലക്ഷ്മണൻ ഒരമ്പെടുത്തു ഭൂമിയിലേക്ക് ഉഗ്രമായി തൊടുത്തുവിട്ടു. അമ്പുതറച്ച ഭൂതലത്തിൽനിന്നു ജലം പൊട്ടിയൊഴുകി. (ഈ അരുവിയുണ്ടായ സങ്കേതം പിൽക്കാലത്തു 'ലക്ഷ്മണ ബാഭുക', (LAKSHMANA BABHUKA) എന്ന പേരിൽ പ്രസിദ്ധമായി.) ഇവിടെനിന്നു വൃക്ഷദലത്തിൽ വെള്ളവുമെടുത്തുകൊണ്ടു സീതാദേവി വിശ്രമിച്ചിരുന്ന സങ്കേതത്തിലേക്കു ലക്ഷ്മണൻ മടങ്ങി. എന്നാൽ അവിടെയെത്തിയപ്പോൾ സീതാദേവി തളർന്നു നിദ്രയിലാണ്ടിരുന്നു!

സീതാദേവിയെ ഉണർത്തുവാനുള്ള കരുത്ത് ലക്ഷ്മണനുണ്ടായിരുന്നില്ല. ദേവി ഉറക്കമുണരുന്നതുവരെ കാത്തിരിക്കുവാനുള്ള ക്ഷമയും ലക്ഷ്മണനില്ലായിരുന്നു. മനസ്സിൽ അനിയന്ത്രിതമായി അലതല്ലിയിരുന്ന വിവിധ വികാരങ്ങൾ അദ്ദേഹത്തെ വല്ലാതെ ശക്തിഹീനനാക്കിക്കഴിഞ്ഞിരുന്നു. ജ്യേഷ്ഠന്റെ ഉഗ്രമായ അശാസനത്തെ അനുസരിക്കാതിരിക്കുവാൻ കഴിവില്ല. നിരാധാരയായ സീതാദേവിയെ ഏകയായി കാനനമദ്ധ്യത്തിൽ ഉപേക്ഷിച്ചു പോകുവാനുള്ള ഉൾക്കരുത്ത് ഉണ്ടാകുന്നുമില്ല.

യിലെത്തിയ ലക്ഷ്മണൻ അകലത്തുമാറി കുറേനേരം ചിന്താധീനനായി, തളർന്നു് ഇരുന്നു.

ഒടുവിൽ ലക്ഷ്മണൻ സമാഹരിക്കാവുന്ന എല്ലാ ശക്തികളും സ്വീകരിച്ചു്, ഒരു തീരുമാനത്തിലെത്തി. ഉൽക്കടമായ വേദനയുണ്ടായിരുന്നെങ്കിലും ഉഗ്രമായ തീരുമാനംതന്നെ നടപ്പാക്കുവാൻ നിശ്ചയിച്ചുറച്ചു. വെള്ളം നിറച്ച ഇലപ്പാത്രം എളുപ്പം കണ്ടെത്താവുന്ന ഒരു സ്ഥാനത്തു മരത്തിന്റെ ശിഖരത്തിൽ, കെട്ടിത്തൂക്കി. അല്പസമയം സീതാദേവിയുടെ പാദാരവിന്ദത്തിലേക്കു ശിരസ്സു നമിച്ചു്, ഏകാഗ്രതയോടെ നിന്നു പ്രാർത്ഥിച്ചു. ദുഃഖത്തിന്റെ മഹാസാഗരം ഉള്ളിലൊതുക്കി, തളർന്നുറങ്ങുന്ന ഭർത്തൃപരിത്യക്തയായ ആ പരിശുദ്ധവനിതാരത്നത്തിന്റെ കാൽക്കൽ, തന്റെ ദുഃഖത്തിന്റെ ഭാരം ഇറക്കിവച്ചശേഷം ലക്ഷ്മണൻ ശബ്ദമുണ്ടാക്കാതെ ആ രംഗത്തുനിന്നു നടന്നുമറഞ്ഞു. വാവിട്ടു കരയുവാൻപോലും കരുത്തില്ലാതായ ആ രാമസഹോദരൻ അയോദ്ധ്യയെ ലാക്കാക്കിയാണു പോയതു്.

ആ രംഗം കണ്ടു പ്രകൃതിപോലും ശ്വാസമടക്കി നില്ക്കുകയായിരുന്നു. എന്നാൽ എത്രനേരം അങ്ങനെ പ്രകൃതിക്കു കഴിയാനൊക്കും! നീണ്ട നിശ്വാസംപോലെ അവിടെ കാററു കടന്നുവന്നു. തെന്നലേററു മരത്തിന്റെ കൊമ്പുകൾ ചലിച്ചു. അതിൽ തൂക്കിയിരുന്ന ഇലപ്പാത്രത്തിലുണ്ടായിരുന്ന ജലത്തിൽനിന്നു ചില തുള്ളികൾ താഴെ, വെറുംനിലത്തു്, ഉറങ്ങിക്കിടന്നിരുന്ന സീതാദേവിയുടെ ശരീരത്തിൽ വീണു. ജലസ്പർശമേററപ്പോൾ ദേവി ഞെട്ടിയുണർന്നു ചുററും നോക്കി.

എങ്ങും ഒരു മനുഷ്യനെയും കാണാനില്ല. ലക്ഷ്മണന്റെ നിഴൽപോലും അവിടെങ്ങുമില്ല!

ശ്രീരാമന്റെ ആജ്ഞപ്രകാരം തന്നെ ലക്ഷ്മണൻ ഉപേക്ഷിച്ചിട്ടു പോയിക്കഴിഞ്ഞു എന്ന സത്യം അറിയുവാൻ അധികനേരം ദേവിക്കു വേണ്ടിവന്നില്ല. നിരാശയുടെയും വേദനയുടെയും പാരമ്യത്തിലും ദേവി ജീവിതം വെടിയുന്നതിനു തയ്യാറായില്ല; കാട്ടുകമ്പുകളും ഇലകളുംകൊണ്ടു് ഒരു കുടിൽ കെട്ടി, അവിടെ താമസം തുടങ്ങി. ഈ സങ്കേതം നൂററാണ്ടുകൾ കഴിഞ്ഞുപോയിട്ടും ജനങ്ങൾ പവിത്ര സങ്കേതമായി പരിഗണിക്കുന്നു. (സീതാരസോദാ (SITARASODA) എന്ന പേരിൽ അതു് ഇന്നും നിലനില്ക്കുന്നു.) പിന്നെ വളരെനാൾ കഴിഞ്ഞിട്ടാണത്രേ സീതാദേവി വാല്മീകിയുടെ ആശ്രമത്തിലേക്കു താമസം മാററിയതു്!

പ്രകൃതിദത്തമായി നീരൂറി നിറയുന്ന നാലു കുളങ്ങൾ ഇന്നു് ഇവിടെയുണ്ടു്. കുണ്ഡ് (KUND) എന്ന പേരിലാണു് ഇവയെ ജനങ്ങൾ വ്യവഹരിക്കുന്നതു്. ലക്ഷ്മണകുണ്ഡ്, സീതാകുണ്ഡ്, സൂര്യകുണ്ഡ്, ഭരതകുണ്ഡ് എന്നിവയാണു് ഇവ. ജാതിഭ്രഷ്ടിനു വിധേയരായവർ ഈ കുളങ്ങളിൽ മുങ്ങിക്കുളിച്ചാൽ പരിശുദ്ധരായി ഭവിക്കുന്നു എന്നാണു ജനവിശ്വാസം. ജലത്തിനു് ഔഷധമൂല്യമുണ്ടെന്നു വിശ്വസിക്കുന്നവരും കുറവല്ല. മാനസികരോഗങ്ങൾക്കു പ്രത്യേകിച്ചു ഫലവത്താണത്രേ ഇവിടത്തെ ജലം! ഉഷ്ണകാലത്തു ശീതളവും ശീതകാലത്തു് ഉഷ്ണവും അനുഭവപ്പെടുന്ന ജലം, ഇവിടത്തെ സരസ്സിൽ ഒരിക്കലും വററിത്തീരാറില്ല. നാലു ജലാശയങ്ങളിൽ ഏററവും വലുതു് ലക്ഷ്മണകുണ്ഡമാണു്. ജലനിരയിലേക്കു് എത്താൻ പടവുകൾ പണിതിട്ടുണ്ടു്. പ്രവേശനത്തിനു മൂന്നു വഴികളുള്ളതിൽ ഒന്നിനു ''ലക്ഷ്മണദർവാസാ,, എന്നു പേർ. തെക്കേക്കരയിൽ സീതാദേവിക്കു ദാഹജലം കൊണ്ടുപോകുന്ന ലക്ഷ്മണന്റെ വിഗ്രഹം പ്രതിഷ്ഠിച്ചിരിക്കുന്നു. ലക്ഷ്മണ ദർവാസായ

---

## കേ. സി. ഡയറി

(3—ാം പേജിൽനിന്നു തുടർച്ച)

സമ്മതിച്ചു. കുഞ്ഞുങ്ങളെയും മററും നോക്കിക്കൊള്ളണമെന്നും മററും പറഞ്ഞു യാത്ര പറഞ്ഞു. പോരാനായി തിരിഞ്ഞപ്പോൾ ''ഞാൻ ഇനി എന്നു കാണും,, എന്നു പറഞ്ഞു പൊട്ടിക്കരഞ്ഞു. ''ഇങ്ങനെയാണോ യാത്ര പറയേണ്ടതു്,, എന്നും മററും വളരെ ശാന്തമായി ചോദിച്ചു. ''ഇല്ല, സന്തോഷമായിട്ടു പോകണം. സുഖമായി താമസിക്കണം. സൗഖ്യമായിരിക്കട്ടെ ഈശ്വരാ,, എന്നു പറഞ്ഞു കിടന്നുകൊണ്ടുതന്നെ രണ്ടു കൈയും പൊക്കി അനുഗ്രഹിച്ചു. ഈ സമയം എനിക്കുണ്ടായ വ്യസനം പറയാവതല്ല. ഒരുവിധം ജീവച്ഛവമായി ഞാൻ പോന്നു. ഒന്നേമുക്കാൽ മണിക്കു ബോട്ടിൽ യാത്ര തിരിച്ചു. ബോട്ടിൽവച്ചു കേശവീയം കുറേനോക്കി. ഒരു ശ്ലോകം പുത്തനായി ആലോചിച്ചു. രാത്രി 12 മണിക്കു ചാക്കയിൽ ഇറങ്ങി. ഒന്നേകാൽ മണിക്കു വീട്ടിൽ വന്നു. ഭക്ഷണം കഴിച്ചു് ഉറങ്ങി.

20—ാംനു—രാവിലെ കൊട്ടാരത്തിൽ പോയി പഠിപ്പിച്ചു. പണക്കണക്കുകൾ ശരിയാക്കി. പുസ്തകങ്ങളും മററും നോക്കി മുറുക്കു വച്ചു. അച്ഛന്റെ അന്ത്യയാത്രപറച്ചിലും ഭാവവും വിചാരിക്കുമ്പോൾ ഒക്കെയും ഹൃദയം തകർന്നു പോകുകയും ഉടനെ അവിടെ പോയി അച്ഛനെ കാണണമെന്നു തോന്നുകയും ചെയ്യുന്നു! എന്തുചെയ്യാം!! ഇവിടെ സുഖമായി എത്തിയ വിവരത്തിനും അച്ഛനെ സമാധാനപ്പെടുത്തണമെന്നും കൃഷ്ണപിള്ളയ്ക്കു് എഴുതയച്ചു.

***

# കൊച്ചനിയത്തി

—മഹിജാ മേലൂർ—

പരീക്ഷ അടുത്തിരിക്കുന്നു. ധാരാളം പഠിക്കാനുണ്ട്. കുറച്ചു ദിവസമായി നിരന്തര സമരമാണ്. പഠിത്തംതന്നെ പഠിത്തം. തുടർച്ചയായിരുന്നുള്ള വായന നിമിത്തമായിരിക്കാം രണ്ടുമൂന്നു ദിവസം തലക്കകത്തൊരു മരവിപ്പായിരുന്നു. വായിക്കുന്നതൊന്നും തലയിലങ്ങു കേറാത്തതുപോലൊരു തോന്നൽ. ഇന്നലെയൊന്നു പുറത്തിറങ്ങി. കൂട്ടുകാരോടൊത്തു കുറേ സമയം ചുററിയടിച്ചു. സിനിമ കണ്ടു. ചൂടുപിടിച്ച മനസ്സ് തണുത്തു. തലക്കകത്തെ മരവിപ്പും വിട്ടുമാറി. ഇന്നിപ്പോൾ നല്ലയുന്മേഷം തോന്നുന്നു. സമയം എട്ടുമണിയേ ആയിട്ടുള്ളു. വെയിലിനു ചൂടേറും മുന്നെ കുറേക്കൂടി വായിക്കണം. ഏപ്രിൽ മാസത്തിലെ വെയിലിന്റെ ചൂട്! അത്യുഷ്ണം സഹിച്ചിരുന്നു വായിക്കാൻ ആർക്കു കഴിയും? ഏകാഗ്രതയോടെ വായന തുടർന്നു. ആൻഡ്രിയ ഡെൽ സാർട്ടോ എന്ന കലാകാരൻ തന്റെ ചില മാനുഷികദൗർബല്യങ്ങളെ കുറിച്ചും കലാപരമായ കഴിവുകളെക്കുറിച്ചും പ്രതിപാദിച്ചിട്ടുള്ള കവിത വായിച്ചപ്പോൾ ആവേശം തോന്നി. മനസ്സ് പൂർണ്ണമായും കവിതയിൽ ലയിച്ചു. ‘‘ചേട്ടാ...,, ഒരു ശബ്ദം. കലാകാരന്റെ ലോകത്തുനിന്നു പെട്ടെന്നെടുത്തെറിയപ്പെട്ടു. ഞെട്ടിയുണർന്നു നോക്കിയപ്പോൾ ജനൽക്കൽ ഒരു കൊച്ചു മുഖം. അടുത്ത വീട്ടിലെ വിജ്ജുള. ‘‘എന്താ വിജ്ജൂ,,

‘‘ആ പൂവ്...,, തോട്ടത്തിലെ ബോഗൺ വില്ലയിലേക്കു വിരൽചൂണ്ടിക്കൊണ്ടവൾ എന്തോ പറയാൻ ഭാവിച്ചു.

‘‘കുട്ടിക്കു പൂവ് വേണോ? പോയി പറിച്ചോളൂ.,, അവൾ വീണ്ടും എന്തോ പറയാൻ തുടങ്ങുന്നതിനു മുന്നെ പുസ്തകത്തിലേക്കു ശ്രദ്ധ തിരിച്ചു. മനസ്സു വീണ്ടും ആൻഡ്രിയയുടെ ലോകത്തിലേക്കു കടന്നു. ജനൽ പാളി ഒന്നിളകി. തലയുയർത്തിനോക്കി. അവൾ അവിടെത്തന്നെ നില്ക്കുന്നു. ഇതെന്തൊരു ശല്യം എന്നോർത്തുകൊണ്ടു ചോദിച്ചു ‘‘കുട്ടി പോയില്ലേ?,,

‘‘ആ പൂവു പറിച്ചു തരോ ചേട്ടാ? എനിക്കെത്തുല്ലാഞ്ഞിട്ടാ.,,

‘‘എനിക്കു പഠിക്കാനുണ്ട്. കുട്ടി മററാരോടെങ്കിലും പറയൂ.,, വീണ്ടും വായിക്കാൻ തുടങ്ങി. ‘‘ആ പൂവു പറിച്ചു തരോ ചേട്ടാ?,, ഒരു നിമിഷം മനസ്സു പെട്ടെന്നസ്വസ്ഥമായി. ജനൽക്കൽ ചെന്നുനിന്നു നോക്കി. വിജ്ജു പൂവു പറിക്കാനുള്ള ശ്രമത്തിലാണ്. വേഗം അങ്ങോട്ടേക്കു ചെന്ന് ഒരു കുല പൂവു പറിച്ചുകൊടുത്തു. ഓറഞ്ചു നിറത്തിലുള്ള ബോഗൺവില്ലപ്പൂക്കൾ. ‘‘ഇനി വേണോ?,, സന്തോഷം കൊണ്ടു വിടർന്ന കണ്ണുകൾ ഒന്നു കൂടെ വിടർത്തിക്കൊണ്ടവൾ വേണ്ടെന്നു തലയാട്ടി. പൂക്കുല കൈയിൽ പിടിച്ചു തുള്ളിച്ചാടി ഓടിയകലുന്ന വിജ്ജു മോളെ നോക്കി നിന്നപ്പോൾ മനസ്സു വേദനകൊണ്ടു നിറഞ്ഞു. തിരിച്ചു റൂമിൽ വന്നു പുസ്തകത്തിനു മുന്നിലിരുന്നു. ഇല്ല വായിക്കാൻ സാധിക്കുന്നില്ല.

ഓർമ്മകൾ രണ്ടു വർഷങ്ങൾക്കപ്പുറത്തേക്കു ചിറകടിച്ചുയർന്നു. സന്തോഷത്തിന്റെ മാത്രമായ കാലം. ചെടികൾ വച്ചുപിടിപ്പിക്കുക, വിരിഞ്ഞുനില്ക്കുന്ന പൂക്കളുടേയും അതിൽ തേൻ നുകരാനെത്തുന്ന വിവിധ വർണ്ണങ്ങളോടുകൂടിയ ചിത്രശലഭങ്ങളുടേയും ഭംഗിയാസ്വദിക്കുക— അതിലായിരുന്നു ശ്രദ്ധ. സന്തോഷം. ഗാർഡനിംഗ്—അതാണു പ്രധാനപ്പെട്ട ഹോബി. തോട്ടം നനയ്ക്കാനും മററു ചെറിയ ചെറിയ സഹായങ്ങൾക്കും മണിമോൾ ഒപ്പമുണ്ടായിരിക്കും. ആറു വയസ്സുമാത്രം പ്രായമുള്ള മണിമോൾ— തന്റെ

---

ടെ സമീപം സ്ഥിതിചെയ്യുന്ന ചമ്പകവൃക്ഷത്തിന്റെ ഛായയിൽ ഹനുമാന്റെ ഒരു വിഗ്രഹം ഉണ്ട്.

സൂര്യകുണ്ഡിൽ ധാരാളമാളുകൾ സ്നാനം ചെയ്യുക പതിവാണ്. എങ്കിലും ജലം ഒരിക്കലും മലീമസമായിത്തീരാറില്ല. എപ്പോഴും സ്ഫടികസമാനമായി അതു സ്ഥിതിചെയ്യുന്നു. സരസ്സിന്റെ വലത്തെ കോണിൽ ഒരു ശിവലിംഗവും എതിർഭാഗത്തു കുതിരപ്പുറത്ത് ഉപവിഷ്ടനായിട്ടുള്ള സൂര്യന്റെ വിഗ്രഹവും ഉണ്ട്.

സീതാകുണ്ഡിന്റെ എതിർവശത്തായി വാല്മീകിയാശ്രമസ്ഥാനം കാണാം. അവിടെ മുററത്തു ബലമുള്ള മൂന്നു കൽപ്പലകകൾ ചുമടുതാങ്ങിയുടെ രൂപത്തിൽ ദർശിക്കാവുന്നതാണ്. വാല്മീകിയാശ്രമത്തിൽ സീത പ്രസവിച്ച ലവകുശന്മാരുടെ തൊട്ടിലായിട്ടുപയോഗിച്ചതായിരുന്നത്രേ ഇവ! ശാന്തസുരഭിലമായ അന്തരീക്ഷമാണ് ഇവിടെ ആർക്കും അനുഭവപ്പെടുന്നത്.

—